# മുണ്ഡകോപനിഷത്
## അർത്ഥസഹിതം

**E-book Published By**
**http://hinduebooks.blogspot.com**
**October 2010**

# മുഖവുര

സദ്ഗുരുവിന്റെ കാൽക്കലിരുന്ന് അഭ്യസിക്കപ്പെടുന്നതും ആത്മ സ്വരൂപത്തെക്കുറിച്ചുള്ള അജ്ഞാനത്തെ സമൂലം നശിപ്പിച്ച് മോക്ഷപ്രാപ്തിയിലേക്ക് നയിക്കുന്ന വിദ്യയാണ് ബ്രഹ്മവിദ്യ അഥവാ **ഉപനിഷത്ത്** എന്നാണ് ശ്രീശങ്കരാചാര്യസ്വാമികൾ വ്യാഖ്യാനിച്ചിട്ടുള്ളത്. ഉപനിഷത്ത് ഗ്രന്ഥത്തെ നാം ഔപചാരിക മായി ഉപനിഷത്ത് എന്ന് വിളിക്കുന്നുണ്ടെങ്കിലും വാസ്തവത്തിൽ ബ്രഹ്മവിദ്യയാണ് ഉപനിഷത്ത്.

അസംഖ്യം ഉപനിഷത്തുക്കളുള്ളതിൽ പത്തെണ്ണം മുഖ്യമായി കരുതപ്പെടുന്നു. അവയിൽ ഒന്നാണ് അഥർവവേദാന്തർഗതമായ മുണ്ഡകോപനിഷത്ത്. ഛാന്ദോഗ്യം, ബൃഹദാരണ്യകം എന്നീ ബൃഹത്തായ ഉപനിഷത്തുക്കളുമായി താരതമ്യം ചെയ്യുമ്പോൾ വളരെ ചെറുതാണെങ്കിലും ഉള്ളടക്കം കൊണ്ട് ഈ ഉപനിഷത്ത് അവയോട് തോളോട് തോൾ ചേർന്നു നില്ക്കുമെന്നതിൽ സംശയമില്ല. വളരെ പ്രസിദ്ധമായ അനവധി മന്ത്രങ്ങൾ ഈ ഉപനിഷത്തിലുണ്ട്. ഇതിലെ **'അന്ധേനൈവ നീയമാനാ യഥാന്ധാഃ'** എന്ന മന്ത്രം കേൾക്കാത്തവരുണ്ടാവില്ല. **"Like the blind leading the blind"** എന്നു് ആംഗലേയഭാഷയിൽ ഒരു പ്രയോഗം തന്നെയുണ്ട്. ഒരു പക്ഷേ ലോകത്തിലെ എല്ലാ ഭാഷകളിലും ഇതിനു സമാനമായ പ്രയോഗങ്ങളുണ്ടാകാം.

പ്രണവമന്ത്രത്തിനെ വില്ലായി സങ്കല്പിക്കുന്ന സുപ്രസിദ്ധമന്ത്രം ഈ ഉപനിഷത്തിന്റെ ഭാഗമാണ്.

**പ്രണവോ ധനുഃ ശാരോ ഹ്യാത്മാ ബ്രഹ്മ തല്ലക്ഷ്യമുച്യതേ**
**അപ്രമത്തേന വേദ്ധവ്യം ശരവത് തന്മയോ ഭവേത് (2.2.4)**

(കഴിഞ്ഞ മന്ത്രത്തിൽ വർണ്ണിച്ച ദൃഷ്ടാന്തത്തിൽ) വില്ല് പ്രണവവും, ശരം ആത്മാവും, അമ്പിന് ലക്ഷ്യം ബ്രഹ്മവുമാണെന്ന് പറയ പ്പെടുന്നു. (മോക്ഷാർഥി) യാതൊരു അശ്രദ്ധയും കൂടാതെ ആ ബ്രഹ്മത്തെ പ്രണവമാകുന്ന ശരം കൊണ്ട് പിളർക്കുകയും, അമ്പ് ലക്ഷ്യത്തിൽ തറച്ച് അതിന്റെ ഭാഗമായിത്തീരുന്നതുപോലെ ബ്രഹ്മവുമായി തന്മയനാകുകയും ചെയ്യേണ്ടതാണ്.

അതു കൂടാതെ ജീവത്മാവിനെയും, പരമാത്മാവിനെയും ഒരേ വൃക്ഷത്തിലിരിക്കുന്ന രണ്ടുപക്ഷികളായി വർണ്ണിക്കുന്ന മന്ത്രവും ഇതിലുള്ളതാണ്.

**ദ്വാ സുപർണാ സയുജാ സഖായാ**
**സമാനം വൃക്ഷം പരിഷസ്വജാതേ**
**തയോരന്യഃ പിപ്പലം സ്വാദ്വത്ത്യ-**
**നശ്നന്നന്യോ അഭിചാകശീതി (3.1.1)**

വളരെ അടുത്തു ബന്ധമുള്ള രണ്ടു പക്ഷികൾ ഒരേ വൃക്ഷത്തിൽ ചേക്കേറിയിരിക്കുന്നു. അവയിലൊരു പക്ഷി രുചിയുള്ള പഴം ഭക്ഷിക്കുന്നു. രണ്ടാമത്തെ പക്ഷി ഒന്നും ഭക്ഷിക്കാതെ നോക്കിയിരിക്കുന്നു. (ഈ പക്ഷികൾ ജീവാത്മാവും, പരമാത്മാവുമാണ്).

**സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ**
**അനീശയാ ശോചതി മുഹ്യമാനഃ**
**ജുഷ്ടം യദാ പശ്യത്യന്യമീശ -**
**മസ്യ മഹിമാനമിതി വീതശോകഃ (3.1.2)**

ഒരേ വൃക്ഷത്തിലിരിക്കുന്ന അവയിലൊന്ന് (ജീവാത്മാവ്) അജ്ഞാനത്തിൽ മഗ്നനായി മോഹത്തിന് വശപ്പെട്ട് തന്റെ അസ്വാതന്ത്ര്യത്തിനെക്കുറിച്ചോർത്ത് ദുഃഖിക്കുന്നു. എന്നാൽ എപ്പോഴാണോ ജീവത്മാവ് ആരാധ്യനായ രണ്ടാമനെ (ഈശനെ) കാണുകയും അവിടുത്തെ മഹിമയെ അറിയുകയും ചെയ്യുന്നത് അപ്പോൾ അവൻ ദുഃഖമില്ലാത്തവനായിത്തീരുന്നു.

ഇതിലെല്ലാമുപരി വേദത്തിലെ കർമ്മകാണ്ഡത്തിനെ നിന്ദിക്കുന്ന അഥവാ അവയിൽ പറഞ്ഞിരിക്കുന്ന യാഗാദികർമ്മങ്ങളുടെ പരിമിതികളെ എടുത്തുപറയുന്ന മന്ത്രങ്ങളും ഈ ഉപനിഷത്തിൽ നമുക്കു ദർശിക്കാം. 'പ്ലവാ ഹ്യേതേ അദൃഢാ യജ്ഞരൂപാഃ' എന്ന് ഇതിൽ ഋഷി ഉദ്ഘോഷിക്കുന്നു. യജ്ഞത്തിന്റെ ഫലമായി ലഭിക്കുന്ന സ്വർഗ്ഗാദി ലോകങ്ങൾ അനുഭവിക്കുവാൻ ഇച്ഛിക്കുന്നവൻ ഒരിക്കലും മോക്ഷം നേടുന്നില്ല എന്നും യാത്രക്കാരനെ കടലിൽ താഴ്ത്തുന്ന ഉറപ്പില്ലാത്ത തോണിയെപ്പോലെ ഈ കർമ്മങ്ങൾ നമ്മെ സംസാരസാഗരത്തിൽ മുക്കിത്താഴ്ത്തുമെന്നും ഋഷി വ്യക്തമാക്കുന്നു. **'ജ്ഞാനാദേവ തു കൈവല്യം'** ബ്രഹ്മജ്ഞാനത്തിലൂടെ മാത്രമേ മോക്ഷപ്രാപ്തിയുണ്ടാകൂ എന്നതാണ് ഈ ഉപനിഷത്ത് നല്കുന്ന സന്ദേശം.

ഇങ്ങനെ എല്ലാം കൊണ്ടും ഉപനിഷത്സാഹിത്യത്തിന്റെ ഒരു ഉത്തമ നിദർശനമാണ് 'മുണ്ഡകോപനിഷത്ത്' എന്ന് നിസ്സംശയം പറയാം. ഈ പുസ്തകത്തിന്റെ പരിഭാഷയിലോ, ടൈപ്പിങ്ങിലോ എന്തെങ്കിലും പിഴവുകൾ വന്നിട്ടുണ്ടെങ്കിൽ അതെല്ലാം അഭിജ്ഞരായ വായനക്കാർ ചൂണ്ടിക്കാണിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് ഈ എളിയ ഉപഹാരം എല്ലാ സഹൃദയരായ എല്ലാ വായനക്കാർക്കുമായി സമർപ്പിക്കുന്നു.

**പരിഭാഷകൻ**

# മുണ്ഡകോപനിഷത്

## ശാന്തിപാഠം

**ഓം ഭദ്രം കർണേഭിഃ ശ്രുണുയാമ ദേവാഃ**
**ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ**
**സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ**
**വ്യശേമ ദേവഹിതം യദായുഃ**

**സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ**
**സ്വസ്തി നഃ പൂഷാ വിശ്വവേദാഃ**
**സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ**
**സ്വസ്തി നോ ബൃഹസ്പതിർദധാതു**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

അല്ലയോ ദേവന്മാരേ! ഞങ്ങൾ ചെവികളിലൂടെ നല്ലതു കേൾക്കട്ടെ. യജ്ഞം ചെയ്യു ന്നവരായ ഞങ്ങൾ കണ്ണുകൾ കൊണ്ട് നല്ലതു കാണട്ടെ. ഉറച്ച അവയവങ്ങളോടെയും ശരീരങ്ങ ളോടെയും ഞങ്ങൾ ദേവന്മാർക്ക് ഹിതമായതു ചെയ്തും, സ്തുതിച്ചും ആയുഷ്കാലം മുഴുവൻ കഴിയട്ടെ. മഹായശസ്വിയായ ഇന്ദ്രനും, സർവജ്ഞനായ പൂഷാവും, ക്ലേശങ്ങളിൽ നിന്ന് രക്ഷിക്കുന്ന താർക്ഷ്യനും, ബൃഹസ്പതിയും ഞങ്ങൾക്ക് നന്മ വരുത്തട്ടെ. ത്രിവിധശാന്തി ഞങ്ങൾക്കുണ്ടാകട്ടെ!

ഓം ബ്രഹ്മണേ നമഃ

## പ്രഥമമുണ്ഡകേ
## പ്രഥമഃ ഖണ്ഡഃ
## ഒന്നാം മുണ്ഡകം, ഒന്നാം ഖണ്ഡം

**ഓം ബ്രഹ്മാ ദേവാനാം പ്രഥമഃ സംബഭൂവ**
**വിശ്വസ്യ കർതാ ഭുവനസ്യ ഗോപ്താ**
**സ ബ്രഹ്മവിദ്യാം സർവവിദ്യാപ്രതിഷ്ഠാ-**
**മഥർവായ ജ്യേഷ്ഠപുത്രായ പ്രാഹ 1**

ലോകത്തിന്റെ സ്രഷ്ടാവും, രക്ഷിതാവുമായ ബ്രഹ്മാവ് എല്ലാ ദേവന്മാർക്കും മുൻപായി ഉണ്ടായി. അദ്ദേഹം സകലവിദ്യ കളുടെയും അധിഷ്ഠാനമായ ബ്രഹ്മവിദ്യയെ തന്റെ മൂത്തപുത്ര നായ അഥർവന് ഉപദേശിച്ചു.

**അഥർവണേ യാം പ്രവദേത ബ്രഹ്മാ-**
**ഥർവാ താം പുരോവാചാംഗിരേ ബ്രഹ്മവിദ്യാം**
**സ ഭാരദ്വാജായ സത്യവാഹായ പ്രാഹ**
**ഭാരദ്വാജോംഗിരസേ പരാവരാം 2**

ബ്രഹ്മാവ് അഥർവന് ഉപദേശിച്ച ആ ബ്രഹ്മവിദ്യയെ അദ്ദേഹം അംഗിരന് ഉപദേശിച്ചു. അദ്ദേഹം ആ വിദ്യയെ ഭരദ്വാജഗോത്ര ക്കാരനായ സത്യവാഹന് ഉപദേശിച്ചു. സത്യവാഹൻ (ഭാരദ്വാജൻ) അത് പരമ്പരാപ്രാപ്തമായ ആ വിദ്യയെ അംഗിരസ്സിന് ഉപദേശിച്ചു.

**ശൌനകോ ഹ വൈ മഹാശാലോംഗിരസം**
**വിധിവദുപസന്നഃ പപ്രച്ഛ**
**കസ്മിന്നു ഭഗവോ വിജ്ഞാതേ**
**സർവമിദം വിജ്ഞാതം ഭവതീതി 3**

ഒരു വലിയ ഗൃഹസ്ഥനായിരുന്ന ശൗനകൻ അംഗിരസ്സ് മഹർഷിയെ യഥാവിധി സമീപിച്ച് ഇപ്രകാരം ചോദിച്ചു, ‘അല്ലയോ

ഭഗവൻ! ഏതിനെ അറിഞ്ഞാലാണ് ഒരുവൻ ഇതിനെയെല്ലാം (ഈ ജഗത്തിനെ) അറിയുന്നത്‘.

**തസ്മൈ സ ഹോവാച**
**ദ്വേ വിദ്യേ വേദിതവ്യേ ഇതി ഹ സ്മ**
**യദ്ബ്രഹ്മവിദോ വദന്തി പരാ ചൈവാപരാ ച 4**

അംഗിരസ്സ് മഹർഷി ശൗനകനോട് പറഞ്ഞു: രണ്ട് വിദ്യകളെ അറിയേണ്ടതുണ്ടെന്ന് ബ്രഹ്മജ്ഞാനികൾ പറയുന്നു. അവയിൽ ഒന്ന് പരാവിദ്യയും (ഉയർന്ന അറിവ്), രണ്ടാമത് അപരാ വിദ്യയുമാണ് (താഴ്ന്ന അറിവ്).

**തത്രാപരാ ഋഗ്വേദോ യജുർവേദഃ**
**സാമവേദോഥർവവേദഃ**
**ശിക്ഷാ കല്പോ വ്യാകരണം**
**നിരുക്തം ഛന്ദോ ജ്യോതിഷമിതി**
**അഥ പരാ യയാ തദക്ഷരമധിഗമ്യതേ 5**

ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവവേദം, ശിക്ഷാ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്, ജ്യോതിഷം തുടങ്ങിയവ അപരാ വിദ്യയിൽപെടുന്നു. പിന്നീട്, യാതൊന്നിനാൽ നാശമില്ലാത്ത ബ്രഹ്മം അറിയപ്പെടുന്നുവോ അതാണ് പരാവിദ്യ.

**യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവർണ-**
**മചക്ഷുഃശ്രോത്രം തദപാണിപാദം.**
**നിത്യം വിഭും സർവഗതം സുസൂക്ഷ്മം**
**തദവ്യയം യദ്ഭൂതയോനിം പരിപശ്യന്തി ധീരാഃ 6**

കണ്ണുകൾക്ക് ദൃശ്യമല്ലാത്തവനും, ഗ്രഹിക്കപ്പെടാത്തവനും, ഗോത്ര മോ വർണ്ണമോ ഇല്ലാത്തവനും, കണ്ണും കാതും കയ്യും കാലും ഇല്ലാത്തവനും, നിത്യനും, സർവ്വശക്തനും, സർവ വ്യാപിയും, അതിസൂക്ഷ്മനും, മാറ്റമില്ലാത്തവനുമായി യാതൊരു വനുണ്ടോ

ആ ബ്രഹ്മത്തെ ജ്ഞാനികൾ ഈ ജഗത്തിന് കാരണമായി അറിയുന്നു.

**യഥോർണനാഭിഃ സൃജതേ ഗൃഹ്ണതേ ച**
**യഥാ പൃഥിവ്യാമോഷധയഃ സംഭവന്തി**
**യഥാ സതഃ പുരുഷാത് കേശലോമാനി**
**തഥാക്ഷരാത് സംഭവതീഹ വിശ്വം 7**

എപ്രകാരം എട്ടുകാലി (തന്നിൽ നിന്നുതന്നെയെടുത്ത നൂലു കൊണ്ട് വല) സൃഷ്ടിക്കുകയും, പിന്നീട് തിരിച്ചെടുക്കുകയും ചെയ്യുന്നുവോ, എപ്രകാരം ഭൂമിയിൽ ചെടികൾ മുളയ്ക്കുന്നുവോ, എപ്രകാരം ജീവനോടെയിരിക്കുന്ന ഒരു മനുഷ്യന്റെ ശരീരത്തിൽ നിന്ന് മുടിയും, രോമങ്ങളും ഉണ്ടാകുന്നുവോ അതുപോലെ അവിനാശിയായ ബ്രഹ്മത്തിൽ നിന്ന് ഈ ജഗത്ത് ഉദ്ഭവിക്കുന്നു.

**തപസാ ചീയതേ ബ്രഹ്മ**
**തതോന്നമഭിജായതേ**
**അന്നാത് പ്രാണോ മനഃ സത്യം**
**ലോകാഃ കർമസു ചാമൃതം 8**

തപസ്സ് കൊണ്ട് (ഏകാഗ്രമായ ധ്യാനം കൊണ്ട്) ബ്രഹ്മം വളരുന്നു. അതിൽ നിന്ന് അന്നം ഉണ്ടാകുന്നു. അന്നത്തിൽ നിന്ന് പ്രാണനും, മനസ്സും, പഞ്ചഭൂതങ്ങളും, ജഗത്തും, ഒരു അന്തവുമില്ലാത്ത കർമ വും, കർമഫലവുമുണ്ടാകുന്നു.

**യഃ സർവജ്ഞഃ സർവവിദ്യസ്യ ജ്ഞാനമയം തപഃ**
**തസ്മാദേതദ്ബ്രഹ്മ നാമ രൂപമന്നം ച ജായതേ 9**

സാമാന്യമായും, വിശേഷിച്ചും എല്ലാം അറിയുന്നവനും, ജ്ഞാന മാകുന്ന തപസ്സുള്ളവനുമായ അവനിൽ നിന്ന് ജഗത്കർത്താവായ ബ്രഹ്മാവും, നാമരൂപങ്ങളും അന്നവും ഉണ്ടാകുന്നു.

**ഇതി മുണ്ഡകോപനിഷദി പ്രഥമമുണ്ഡകേ പ്രഥമഃ ഖണ്ഡഃ**
മുണ്ഡകോപനിഷത്തിലെ ഒന്നാം മുണ്ഡകത്തിലെ ഒന്നാം ഖണ്ഡം സമാപിച്ചു.

# പ്രഥമമുണ്ഡകേ
# ദ്വിതീയഃ ഖണ്ഡഃ
# ഒന്നാം മുണ്ഡകം, രണ്ടാം ഖണ്ഡം

**തദേതത് സത്യം**
**മന്ത്രേഷു കർമാണി കവയോ യാന്യപശ്യം-**
**സ്താനി ത്രേതായാം ബഹുധാ സന്തതാനി**
**താന്യാചരഥ നിയതം സത്യകാമാ**
**ഏഷ വഃ പന്ഥാഃ സുകൃതസ്യ ലോകേ 1**

ഋഷിമാർ വേദമന്ത്രങ്ങളിൽ ദർശിച്ച യജ്ഞാദികർമങ്ങൾ എല്ലാം തന്നെ സത്യമാണ്. മൂന്നു വേദങ്ങളിൽ അവ വിശദമായി വിവരിക്കപ്പെട്ടിരിക്കുന്നു. അല്ലയോ സത്യാന്വേഷികളെ! ഈ കർമ്മങ്ങളെ എപ്പോഴും അനുഷ്ഠിക്കൂ. ഈ കർമ്മങ്ങളാണ് നിങ്ങൾക്ക് പുണ്യ ലോകത്തിലേയ്ക്കുള്ള പാത.

**യദാ ലേലായതേ ഹ്യർചിഃ സമിദ്ധേ ഹവ്യവാഹനേ**
**തദാജ്യഭാഗാവന്തരേണാഹുതീഃ പ്രതിപാദയേത് 2**

നന്നായി ജ്വലിക്കപ്പെട്ട (അഗ്നിഹോത്രത്തിലെ) അഗ്നിയിലെ ജ്വാല ആളിക്കത്തുമ്പോൾ, ആജ്യഭാഗങ്ങളുടെ മധ്യത്തിൽ ആഹുതികൾ അർപിക്കേണ്ടതാണ്.

(അഗ്നിഹോത്രത്തിലെ ഭാഗമായ ദർശപൂർണമാസയജ്ഞങ്ങളിൽ കുണ്ഡത്തിന്റെ വടക്കേയറ്റത്ത് ‘അഗ്നയേ സ്വാഹാ‘ എന്നും, തെക്കേയറ്റത്ത് ‘സോമായ സ്വാഹാ‘ എന്നും ഉള്ള മന്ത്രത്തോടെ ആജ്യാഹുതി ചെയ്യണം. അവയെ ആജ്യഭാഗങ്ങളെന്ന് പറയുന്നു.

അവയുടെ മധ്യഭാഗത്തെ ആവാപസ്ഥാനമെന്ന് പറയും. അവിടെയാണ് ആഹുതികളെ അർപ്പിക്കേണ്ടത്).

**യസ്യാഗ്നിഹോത്രമദർശമപൌർണമാസം**
**അചാതുർമാസ്യമനാഗ്രയണമതിഥിവർജിതം ച**

**അഹുതമവൈശ്വദേവമവിധിനാ ഹുതം**
**ആസപ്തമാംസ്തസ്യ ലോകാൻ ഹിനസ്തി 3**

യാതൊരുവന്റെ അഗ്നിഹോത്രം ദർശം, പൗർണമാസം, ചാതുർമാസ്യം, ആഗ്രയണം, അതിഥിപൂജനം, ഹോമം, വൈശ്വ ദേവം എന്നിവ കൂടാതെയും, വിധിയാം വണ്ണം അനുഷ്ഠിക്കപ്പെട്ട തുമല്ലെങ്കിൽ അത് അയാളുടെ ഏഴു ലോകങ്ങളെ നശിപ്പിക്കുന്നു.

(മേൽ പറഞ്ഞ ഏഴു കർമ്മങ്ങൾ അഗ്നിഹോത്രിയ്ക്ക് ഒഴിച്ചു കൂടാൻ പാടില്ലാത്തവയാണ്. ഈ കർമ്മങ്ങളും അഗ്നിഹോത്രവും യഥാവിധി അനുഷ്ഠിച്ചില്ലെങ്കിൽ അയാൾ മരണാനന്തരം ഏഴു ഉയർന്ന ലോകങ്ങളെ ഒന്നിനെയും പ്രാപിക്കുന്നില്ല).

**കാലീ കരാലീ ച മനോജവാ ച**
**സുലോഹിതാ യാ ച സുധൂമ്രവർണാ**
**സ്ഫുലിങ്ഗിനീ വിശ്വരുചീ ച ദേവീ**
**ലേലായമാനാ ഇതി സപ്ത ജിഹ്വാഃ 4**

അഗ്നിയുടെ ആളിക്കത്തുന്ന ഏഴു നാവുകൾ കാളീ (കറുത്ത വൾ), കരാളീ (ഘോരയായവൾ), മനോജവാ (മനസ്സിനെപ്പോലെ വേഗതയുള്ളവൾ), സുലോഹിതാ (കടും ചുവപ്പു നിറമുള്ളവൾ), സുധൂമ്രവർണ്ണാ (കടുത്ത പുകയുടെ നിറമുള്ളവൾ), സ്ഫുലിംഗിനീ (തിളങ്ങുന്നവൾ), വിശ്വരുചീ ദേവീ (സകല നിറങ്ങളോടെയും പ്രകാശിക്കുന്നവൾ) എന്നിവയാണ്.

**ഏതേഷു യശ്ചരതേ ഭ്രാജമാനേഷു**
**യഥാകാലം ചാഹുതയോ ഹ്യാദദായൻ**
**തം നയന്ത്യേതാഃ സൂര്യസ്യ രശ്മയോ**
**യത്ര ദേവാനാം പതിരേകോധിവാസഃ 5**

അഗ്നിയുടെ ഈ ജിഹ്വകൾ ഉദ്ദീപ്തങ്ങളായിരിക്കുമ്പോൾ യഥാസമയം ആഹുതികളെ അർപ്പിച്ചുകൊണ്ട് അഗ്നിഹോത്രം അനുഷ്ഠിക്കുന്നവനെ ഈ ആഹുതികൾ സൂര്യരശ്മികളിലൂടെ ദേവന്മാരുടെ ഏകാധിപതിയായ ഇന്ദ്രന്റെ ലോകത്തിലേയ്ക്ക്

നയിക്കുന്നു (മരണാനന്തരം ഈ ആഹുതികൾ അയാളെ സ്വർഗത്തിലേയ്ക്ക് നയിക്കുന്നു എന്ന് താത്പര്യം)

**ഏഹ്യേഹീതി തമാഹുതയഃ സുവർചസഃ**
**സൂര്യസ്യ രശ്മിഭിർയജമാനം വഹന്തി**
**പ്രിയാം വാചമഭിവദന്ത്യോയചയന്ത്യ**
**ഏഷ വഃ പുണ്യഃ സുകൃതോ ബ്രഹ്മലോകഃ 6**

ഉജ്ജ്വലങ്ങളായ ഈ ആഹുതികൾ 'വരൂ, വരൂ' എന്നു പറഞ്ഞുകൊണ്ട് യജമാനനോട് (അഗ്നിഹോത്രം യഥാവിധി അനുഷ്ഠിച്ചവനോട്) ആദരവോടെ 'അങ്ങയുടെ സുകൃതത്തിന്റെ ഫലമായാണ് അങ്ങ് ഈ ബ്രഹ്മലോകത്തിലെത്തിയിരിക്കുന്നത്' എന്നിങ്ങനെയുള്ള പ്രിയമായ വാക്കുകൾ പറഞ്ഞുകൊണ്ട് സൂര്യരശ്മികളിലൂടെ വഹിച്ചുകൊണ്ടുപോകുന്നു.

**പ്ലവാ ഹ്യേതേ അദൃഢാ യജ്ഞരൂപാ**
**അഷ്ടാദശോക്തമവരം യേഷു കർമ**
**ഏതച്ഛ്രേയോ യേഭിനന്ദന്തി മൂഢാ**
**ജരാമൃത്യും തേ പുനരേവാപി യന്തി 7**

പതിനെട്ട് ഘടകങ്ങളോടുകൂടിയതും (പതിനാറു ഋത്വിക്കുകളും, യജമാനനും, പത്നിയുമാണ് പതിനെട്ട് ഘടകങ്ങൾ), നികൃഷ്ടമായ കർമ്മങ്ങളൊടുകൂടിയതുമായ യജ്ഞങ്ങളാകുന്ന ഈ തോണികൾ എളുപ്പം തകരുന്നവയാണ്. ഈ യജ്ഞത്തെ ശ്രേഷ്ഠമെന്ന് പ്രശംസിക്കുന്ന മൂഢന്മാർ വീണ്ടും ജരാമൃത്യുക്കളെ പ്രാപിക്കുകതന്നെ ചെയ്യുന്നു.

(യജ്ഞഫലം ശാശ്വതമല്ലാത്തതുകൊണ്ടാണ് അവയെ അദൃഢ മെന്നും, നികൃഷ്ടമെന്നും പറയുന്നത്).

**അവിദ്യായാമന്തരേ വർതമാനാഃ**
**സ്വയം ധീരാഃ പണ്ഡിതം മന്യമാനാഃ**
**ജംഘന്യമാനാഃ പരിയന്തി മൂഢാ**
**അന്ധേനൈവ നീയമാനാ യഥാന്ധാഃ 8**

അജ്ഞാനത്തിൽ മഗ്നരായവരും, എന്നാൽ സ്വയം പണ്ഡിതന്മാരും, ധീരന്മാരും ആണെന്ന് കരുതുന്നവരുമായ മൂഢന്മാർ വീണ്ടും വീണ്ടും ക്ലേശമനുഭവിച്ചുകൊണ്ട് അന്ധനാൽ നയിക്കപ്പെടുന്ന അന്ധന്മാരെന്ന പോലെ ചുറ്റിത്തിരിയുന്നു (ജനനമരണചക്രമായ സംസാരത്തിൽ വീണ്ടും വീണ്ടും വന്നുകൊണ്ടിരിക്കുന്നു എന്നർഥം).

**അവിദ്യായം ബഹുധാ വർതമാനാ**
**വയം കൃതാർഥാ ഇത്യഭിമന്യന്തി ബാലാഃ**
**യത് കർമിണോ ന പ്രവേദയന്തി രാഗാത്**
**തേനാതുരാഃ ക്ഷീണലോകാശ്ച്യവന്തേ 9**

പലവിധത്തിൽ അജ്ഞാനത്തിൽ കഴിയുന്നവരും, തങ്ങൾ കൃതാർഥരാണെന്ന് (ജീവിതലക്ഷ്യം നേടിയവരാണെന്ന്) സ്വയം അഭിമാനിക്കുന്നവരും മൂഢന്മാരുമായ കർമികൾ (യജ്ഞമനുഷ്ഠിക്കുന്നവർ) ആസക്തി ഹേതുവായി (സ്വർഗ്ഗാദി ലോകങ്ങളിലെ ഭോഗാനുഭവങ്ങളിൽ ആസക്തരായി) ജ്ഞാനം നേടാതിരിക്കുകയും, പുണ്യം ക്ഷീണിക്കുമ്പോൾ ദുഃഖിതരായി സ്വർഗ്ഗാദിലോകങ്ങളിൽ നിന്ന് പതിക്കുകയും ചെയ്യുന്നു.

**ഇഷ്ടാപൂർതം മന്യമാനാ വരിഷ്ഠം**
**നാന്യച്ഛ്രേയോ വേദയന്തേ പ്രമൂഢാഃ**
**നാകസ്യ പൃഷ്ഠേ തേ സുകൃതേനുഭൂത്വാ**
**ഇമം ലോകം ഹീനതരം വാ വിശന്തി 10**

ഇഷ്ടം, പൂർത്തം എന്നിവയെ ഏറ്റവും ശ്രേഷ്ഠമെന്ന് കരുതുന്ന മൂഢന്മാർ അതിലും ശ്രേയമായി ഒന്നിനെയും അറിയുന്നില്ല. അവർ (മേൽപറഞ്ഞ കർമ്മങ്ങളുടെ ഫലമായ പുണ്യം ഹേതുവായി) സ്വർഗ്ഗലോകത്തിന്റെ ഉച്ചസ്ഥാനത്ത് സുകൃതഫലങ്ങളെ (സ്വർഗ്ഗീയഭോഗങ്ങളെ) അനുഭവിച്ചശേഷം (പുണ്യം അവസാനിക്കുമ്പോൾ) ഈ ലോകത്തിലേയ്ക്കോ ഇതിലും ഹീനമായ മറ്റു ലോകങ്ങളിലേയ്ക്കോ പ്രവേശിക്കുന്നു.

(അഗ്നിഹോത്രം, തപസ്സ്, സത്യം, വേദാദ്ധ്യയനം, അദ്ധ്യാപനം, ആതിഥ്യം, തുടങ്ങിയ വേദോക്തകർമങ്ങളുടെ അനുഷ്ഠാനമാണ് ഇഷ്ടം; പരോപകാരാർഥം കിണർ, കുളം, ക്ഷേത്രങ്ങൾ, ഉദ്യാനങ്ങൾ എന്നിവയെ നിർമ്മിക്കുക, അന്നദാനം ചെയ്യുക എന്നീ സ്മാർത്തകർമ്മാനുഷ്ഠാനമാണ് പൂർത്തം. ഇതിനെ രണ്ടിനെയും ചേർത്ത് ഇഷ്ടാപൂർത്തം എന്നു പറയുന്നു).

**തപഃശ്രദ്ധേ യേ ഹ്യുപവസന്ത്യരണ്യേ**
**ശാന്താ വിദ്വാംസോ ഭൈക്ഷ്യചര്യാം ചരന്തഃ**
**സൂര്യദ്വാരേണ തേ വിരജാഃ പ്രയാന്തി**
**യത്രാമൃതഃ സ പുരുഷോ ഹ്യവ്യയാത്മാ 11**

ശാന്തമനസ്കരായ വിദ്വാന്മാർ ഭിക്ഷാന്നം മാത്രം വനത്തിൽ വസിച്ചിട്ട് തപസ്സും, ശ്രദ്ധയും ആചരിച്ചിട്ട് മനോമാലിന്യങ്ങളെ യകറ്റി സൂര്യമാർഗത്തിലൂടെ (ദേവയാനത്തിലൂടെ) അമൃതനും, അവ്യയനുമായ പുരുഷന്റെ ലോകത്തിൽ (ബ്രഹ്മലോകത്തിൽ) എത്തിച്ചേരുന്നു.

(മരണാനന്തരം ജീവന്മാർ ദേവയാനം, പിതൃയാനം എന്നീ രണ്ടു മാർഗ്ഗങ്ങളിലൊന്നിലൂടെ ചരിച്ച് അവരുടെ സുകൃതത്തിന് അനുരൂപമായ ഉയർന്നലോകങ്ങളിലെത്തിച്ചേരുന്നു എന്ന് ശ്രുതി പറയുന്നു).

**പരീക്ഷ്യ ലോകാൻ കർമചിതാൻ ബ്രഹ്മണോ**
**നിർവേദമായാന്നാസ്ത്യകൃതഃ കൃതേന**
**തദ്വിജ്ഞാനാർഥം സ ഗുരുമേവാഭിഗച്ഛേത്**
**സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം 12**

കർമ്മങ്ങളിലൂടെ നേടിയെടുക്കാവുന്ന ലോകങ്ങളെ അപഗ്രഥിച്ച് അവ (അനിത്യമാണെന്ന്) അറിഞ്ഞിട്ട് ബ്രാഹ്മണൻ (മോക്ഷാർഥി) ആ ലോകങ്ങളോടുള്ള ആസക്തി കൈവെടിയണം. (എന്തെന്നാൽ) ജനനമരണരഹിതമായ ആത്മാവിനെ കർമ്മങ്ങളിലൂടെ നേടുവാനാകില്ല. അതിനെ (ആ ആത്മാവിനെ) അറിയുന്നതിനായി മോക്ഷാർഥി യജ്ഞത്തിനാവശ്യമായ വിറകും കൈയ്യിലേന്തി

വേദജ്ഞനും, ബ്രഹ്മനിഷ്ഠനുമായ ഗുരുവിനെത്തന്നെ സമീപിക്കേണ്ടതാണ്.

(പുണ്യകർമാനുഷ്ഠാനത്തിലൂടെ എത്തിച്ചേരുന്ന പുണ്യലോകങ്ങളെല്ലാം ഒരു ജീവന് അവന്റെ പുണ്യം ഒടുങ്ങുന്നതുവരെ മാത്രമേ അനുഭവിക്കുവാൻ കഴിയുകയുള്ളൂ. മോക്ഷം അപരിമിതമാകയാൽ അതിനെ പരിമിതമായ കർമ്മങ്ങളുടെ ഫലമായി നേടുവാൻ സാധ്യവുമല്ല. അതുകൊണ്ട് ഒരു യോഗ്യനായ ഗുരുവിനെ സമീപിച്ച് ബ്രഹ്മവിദ്യ അഭ്യസിക്കുക മാത്രമേ മോക്ഷാർഥിയ്ക്ക് ചെയ്യേണ്ടതായിട്ടുള്ളൂ എന്ന് താത്പര്യം).

**തസ്മൈ സ വിദ്വാനുപസന്നായ സമ്യക്**
**പ്രശാന്തചിത്തായ ശമാന്വിതായ**
**യേനാക്ഷരം പുരുഷം വേദ സത്യം**
**പ്രോവാച താം തത്ത്വതോ ബ്രഹ്മവിദ്യാം 13**

ജ്ഞാനിയായ ആ ഗുരു തന്നെ വിധിപ്രകാരം സമീപിച്ചവനും, പ്രശാന്തചിത്തനും, ആത്മസംയമനമുള്ളവനുമായ ശിഷ്യന് യാതൊരു യാതൊരു ജ്ഞാനത്തിലൂടെ സത്യസ്വരൂപനും അവിനാശിയുമായ പുരുഷനെ (ആത്മാവിനെ) അറിയുന്നുവോ ആ ബ്രഹ്മവിദ്യയെ അതിന്റെ യഥാർഥ രൂപത്തിൽ ഉപദേശിക്കേണ്ടതാണ്.

**ഇതി മുണ്ഡകോപനിഷദി പ്രഥമമുണ്ഡകേ ദ്വിതീയഃ ഖണ്ഡഃ**

മുണ്ഡകോപനിഷത്തിലെ ഒന്നാം മുണ്ഡകത്തിലെ രണ്ടാം ഖണ്ഡം സമാപിച്ചു.

# ദ്വിതീയ മുണ്ഡകേ
# പ്രഥമഃ ഖണ്ഡഃ
# രണ്ടാം മുണ്ഡകം, ഒന്നാം ഖണ്ഡം

**തദേതത് സത്യം**
**യഥാ സുദീപ്താത് പാവകാദ്വിസ്ഫുലിങ്ഗാഃ**
**സഹസ്രശഃ പ്രഭവന്തേ സരൂപാഃ**
**തഥാക്ഷരാദ്വിവിധാഃ സോമ്യ ഭാവാഃ**
**പ്രജായന്തേ തത്ര ചൈവാപി യന്തി 1**

അല്ലയോ സൗമ്യ! ഇത് സത്യമാണ്. എപ്രകാരം അതിയായി ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയിൽ നിന്ന് രൂപസാദൃശ്യമുള്ള അനേകം സ്ഫുലിംഗങ്ങൾ ഉദ്ഭവിക്കുന്നുവോ, അപ്രകാരം അക്ഷരത്തിൽ നിന്ന് (അവിനാശിയായ ബ്രഹ്മത്തിൽ നിന്ന്) വിവിധ ഭൂതങ്ങൾ ഉദ്ഭവിക്കുകയും വീണ്ടും അതിൽ തന്നെ ലയിക്കുകയും ചെയ്യുന്നു.

**ദിവ്യോ ഹ്യമൂർതഃ പുരുഷഃ സ ബാഹ്യാഭ്യന്തരോ ഹ്യജഃ**
**അപ്രാണോ ഹ്യമനാഃ ശുഭ്രോ ഹ്യക്ഷരാത് പരതഃ പരഃ 2**

സ്വയം പ്രകാശിക്കുന്നവനും, നിരാകാരനും, ശുദ്ധനുമായ പുരുഷൻ (കഴിഞ്ഞ മന്ത്രത്തിൽ വിവരിച്ച അക്ഷരബ്രഹ്മം) സകലതിന്റെയും ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്നു. മനസ്സും, പ്രാണനുമില്ലാത്ത ആ പുരുഷൻ ജഗത്കാരണമായ മായയെയും അതിവർത്തിക്കുന്നു.

(കഴിഞ്ഞ മന്ത്രത്തിൽ അക്ഷരം എന്ന ശബ്ദം അവിനാശിയായ ബ്രഹ്മത്തെ സൂചിപ്പിക്കുന്നു. എന്നാൽ ഈ മന്ത്രത്തിൽ അക്ഷരം എന്ന ശബ്ദം മായയെയും സൂചിപ്പിക്കുന്നു).

**ഏതസ്മാജ്ജായതേ പ്രണോ മനഃ സർവേന്ദ്രിയാണി ച**
**ഖം വായുർജ്യോതിരാപഃ പൃഥിവീ വിശ്വസ്യ ധാരിണീ 3**

ഈ പുരുഷനിൽ നിന്ന് പ്രാണനും, മനസ്സും, എല്ലാ ഇന്ദ്രിയങ്ങളും, ആകാശവും, വായുവും, അഗ്നിയും, ജലവും, വിശ്വാധാരയായ പൃഥ്വിയും ഉദ്ഭവിക്കുന്നു.

(നിർഗുണനും നിരാകാരനുമായ പുരുഷനിൽ നിന്ന് സഗുണവും സാകാരവുമായ ഭൂതങ്ങളും, മറ്റുമുണ്ടാകുക അസംഭാവ്യമാണ്. എന്നാൽ മായാസംബന്ധം മൂലം ഇത് സാദ്ധ്യമാകുന്നു. അടുത്ത മന്ത്രത്തിൽ സഗുണവും, സാകാരവുമായ ബ്രഹ്മത്തെ വിരാട് പുരുഷന്റെ സ്വരൂപത്തെ വർണിക്കുന്നു).

**അഗ്നീർമൂർധാ ചക്ഷുഷീ ചന്ദ്രസൂര്യൗ**
**ദിശഃ ശ്രോത്രേ വാഗ്വിവൃതാശ്ച വേദാഃ**
**വായുഃ പ്രാണോ ഹൃദയം വിശ്വമസ്യ**
**പദ്ഭ്യാം പൃഥിവീ ഹ്യേഷ സർവഭൂതാന്തരാത്മാ 4**

അഗ്നി ഈ പുരുഷന്റെ ശിരസ്സും, സൂര്യചന്ദ്രന്മാർ കണ്ണുകളും, ദിക്കുകൾ ശ്രോത്രങ്ങളും, വിസ്തൃതങ്ങളായ വേദങ്ങൾ അവന്റെ വാക്കും, വായു പ്രാണനും, സമ്പൂർണ്ണപ്രപഞ്ചം അവന്റെ ഹൃദയ വുമാണ്. ഈ പുരുഷന്റെ പാദങ്ങളിൽ നിന്ന് ഭുമി ഉദ്ഭവിച്ചു. ഈ പുരുഷൻ സർവഭൂതങ്ങളുടെയും അന്തരാത്മാവാണ്.

**തസ്മാദഗ്നിഃ സമിധോ യസ്യ സൂര്യഃ**
**സോമാത് പർജന്യ ഓഷധയഃ പൃഥിവ്യാം**
**പുമാൻ രേതഃ സിഞ്ചതി യോഷിതായാം**
**ബഹ്വീഃ പ്രജാഃ പുരുഷാത് സംപ്രസൂതാഃ 5**

ഈ പുരുഷനിൽനിന്നും സൂര്യൻ ചമതയായുള്ള ഒന്നാമത്തെ അഗ്നിയായ ദ്യുലോകവും, (സൂര്യനിൽ നിന്ന് ചന്ദ്രനും), ചന്ദ്രനിൽ നിന്ന് (രണ്ടാമത്തെ അഗ്നിയായ) കാർമേഘങ്ങളും, അവ ഹേതുവായി ഭൂമിയിൽ (മൂന്നാമത്തെ അഗ്നിയായ) സസ്യ ങ്ങളുമുണ്ടാകുന്നു. (സസ്യങ്ങൾ അന്നമായും, അന്നം പുരുഷ നിലെ രേതസ്സായും പരിണമിക്കുന്നു). പുരുഷൻ (നാലാമത്തെ അഗ്നി) രേതസ്സ് സ്ത്രീയിൽ (അഞ്ചാമത്തെ അഗ്നി)

നിക്ഷേപിക്കുമ്പോൾ പുരുഷനിൽ നിന്ന് അനേകം സന്താനങ്ങൾ ജനിക്കുന്നു.

പുരുഷനിൽ നിന്ന് ഭൂതങ്ങൾ എങ്ങനെ ഉദ്ഭവിക്കുന്നുവെന്നാണ് ഈ മന്ത്രത്തിൽ വർണിച്ചിരിക്കുന്നത്. പഞ്ചാഗ്നിവിദ്യ എന്നറിയപ്പെടുന്ന ഈ തത്വം ഛാന്ദോഗ്യോപനിഷത്തിൽ (5.3.1) വിശദീകരിക്കപ്പെട്ടിട്ടുണ്ട്).

**തസ്മാദൃചഃ സാമയജൂംഷി ദീക്ഷാ**
**യജ്ഞാശ്ച സർവേ ക്രതവോ ദക്ഷിണാശ്ച**
**സംവത്സരശ്ച യജമാനശ്ച ലോകാഃ**
**സോമോ യത്ര പവതേ യത്ര സൂര്യഃ 6**

ഈ പുരുഷനിൽ നിന്ന് ഋക്, സാമ, യജുസ് എന്നീ വേദമന്ത്രങ്ങളും, ദീക്ഷകളും, യജ്ഞങ്ങളും, ക്രതുക്കളും (പശുഹിംസയോടുകൂടിയ യജ്ഞങ്ങളും), ദക്ഷിണ, സംവത്സരം, യജമാനൻ എന്നിവയും, (യജ്ഞഫലമായി പ്രാപിക്കപ്പെടുന്നവയും) സൂര്യചന്ദ്രന്മാർ ഉജ്വലമായി പ്രകാശിക്കുന്ന ലോകങ്ങളും ഉണ്ടായി.

**തസ്മാച്ച ദേവാ ബഹുധാ സംപ്രസൂതാഃ**
**സാധ്യാ മനുഷ്യാഃ പശവോ വയാംസി**
**പ്രാണാപാനൌ വ്രീഹിയവൌ തപശ്ച**
**ശ്രദ്ധ സത്യം ബ്രഹ്മചര്യം വിധിശ്ച 7**

ഈ പുരുഷനിൽ നിന്ന് തന്നെ വിവിധ ദേവന്മാരും, സാധ്യന്മാരും, മനുഷ്യരും, പശുക്കളും, പക്ഷികളും, പ്രാണനും, അപാനനും, നെല്ലും, യവവും, തപസ്സും, ശ്രദ്ധയും, സത്യവും, ബ്രഹ്മചര്യവും, മറ്റു വിധികളും ഉണ്ടായി.

**സപ്ത പ്രാണാഃ പ്രഭവന്തി തസ്മാത്**
**സപ്താർചിഷഃ സമിധഃ സപ്തഹോമാഃ**
**സപ്ത ഇമേ ലോകാ യേഷു ചരന്തി പ്രാണാ**
**ഗുഹാശയാ നിഹിതാഃ സപ്ത സപ്ത 8**

ഈ പുരുഷനിൽ നിന്നും ഏഴു പ്രാണന്മാരും, ഏഴു ജ്വാലകളും, ഇന്ധനങ്ങളും, ഏഴ് ഹോമങ്ങളും, സകലജീവന്മാരുടെയും ഹൃദയങ്ങളിൽ വസിക്കുന്ന പ്രാണന്മാർ സഞ്ചരിക്കുന്ന ഏഴ് ലോകങ്ങളും ഏഴേഴായി ഉണ്ടാകുന്നു.

(രണ്ടു കണ്ണുകൾ, രണ്ടു കാതുകൾ, രണ്ടു നാസാദ്വാരങ്ങൾ, നാക്ക് എന്നിവയാണ് ഏഴ് പ്രാണന്മാരായും, അവയുടെ വിഷയ ഗ്രഹണശക്തികൾ ഏഴ് ജ്വാലകളായും, ശബ്ദാദി വിഷയങ്ങൾ ഹോമത്തിനുള്ള ഇന്ധനമായും, വിഷയഭോഗങ്ങൾ ഏഴ് ഹോമങ്ങളായും, ഇന്ദ്രിയഗോളങ്ങൾ ലോകങ്ങളായും കല്പിക്കപ്പെട്ടിരിക്കുന്നു)

**അതഃ സമുദ്രാ ഗിരയശ്ച സർവേ**
**അസ്മാത് സ്യന്ദന്തേ സിന്ധവഃ സർവരൂപാഃ**
**അതശ്ച സർവാ ഓഷധയോ രസാശ്ച**
**യേനൈഷ ഭൂതൈസ്തിഷ്ഠതേ ഹ്യന്തരാത്മാ 9**

ഈ പുരുഷനിൽ നിന്നും എല്ലാ സമുദ്രങ്ങളും, പർവ്വതങ്ങളും ഉദ്ഭവിച്ചു. (ഈ പുരുഷന്റെ ചൈതന്യം ഹേതുവായി) സകലനദികളും പ്രവഹിക്കുന്നു. ഈ പുരുഷനിൽ നിന്നു തന്നെ സകല സസ്യങ്ങളും, അന്തരാത്മാവിനെ ആവരണം ചെയ്യുന്ന രസങ്ങളും ഉണ്ടായി.

(സൂക്ഷ്മശരീരത്തെയാണ് 'അന്തരാത്മാ' എന്ന പദം സൂചിപ്പിക്കുന്നത്. സസ്യജന്യമായ അന്നവും, രസവും കൊണ്ട് പോഷിപ്പിക്കപ്പെടുന്ന സ്ഥൂലശരീരത്തിനുള്ളിൽ സ്ഥിതിചെയ്യുന്നതുകൊണ്ടാകാം സൂക്ഷ്മശരീരത്തെ സസ്യങ്ങളും രസവും ആവരണം ചെയ്യുന്നതായി പറഞ്ഞിരിക്കുന്നത്).

**പുരുഷ ഏവേദം വിശ്വം കർമ**
**തപോ ബ്രഹ്മ പരാമൃതം**
**ഏതദ്യോ വേദ നിഹിതം ഗുഹായാം**
**സോവിദ്യാഗ്രന്ഥിം വികിരതീഹ സോമ്യ 10**

ഈ ജഗത്ത് മുഴുവൻ പരമപുരുഷനായ ഈശ്വരനാണ് (അഥവാ ഈശ്വരനിൽ നിന്ന് ഉണ്ടായതാണ്). യജ്ഞകർമവും, തപസ്സും ഈ പുരുഷൻ തന്നെയാണ്. അല്ലയോ സൗമ്യ! ഹൃദയഗുഹയിൽ നിഹിതനായിരിക്കുന്ന സർവ്വാതീതനും, അമരനുമായ ഈ ബ്രഹ്മത്തെ യാതൊരുവൻ അറിയുന്നുവോ അവൻ അജ്ഞാന ഗ്രന്ഥിയെ ഈ ലോകത്തിൽ വെച്ചുതന്നെ വിച്ഛേദിക്കുന്നു.

**ഇതി മുണ്ഡകോപനിഷദി ദ്വിതീയമുണ്ഡകേ പ്രഥമഃ ഖണ്ഡഃ**

മുണ്ഡകോപനിഷത്തിലെ രണ്ടാം മുണ്ഡകത്തിലെ ഒന്നാം ഖണ്ഡം സമാപിച്ചു.

## ദ്വിതീയ മുണ്ഡകേ
## ദ്വിതീയഃ ഖണ്ഡഃ
## രണ്ടാം മുണ്ഡകം, രണ്ടാമത്തെ ഖണ്ഡം

**ആവിഃ സന്നിഹിതം ഗുഹാചരം നാമ**
**മഹത്പദമത്രൈതത് സമര്പിതം**
**ഏജത്പ്രാണന്നിമിഷച്ച യദേതജ്ജാനഥ**
**സദസദ്വരേണ്യം പരം വിജ്ഞാനാദ്യദ്വരിഷ്ഠം പ്രജാനാം1**

(ഓരോ അനുഭവത്തിലൂടെയും) പ്രകടമാകുന്നതും, (അതേ സമയം) അത്യന്തം ഗൂഢവും, 'ഹൃദയഗുഹയിൽ ചരിക്കുന്നത്' എന്ന് അറിയപ്പെടുന്നതുമായ ബ്രഹ്മം സകലതിനും ആധാരമാണ്. ചലിക്കുകയും, ശ്വസിക്കുകയും, കൺ ചിമ്മുകയും ചെയ്യുന്ന ഏതു ജീവിയും ഇതിൽ പ്രതിഷ്ഠിതമാണ്. വ്യക്തവും അവ്യക്തവുമായ സകലതിനും കാരണമായതും, ഏറ്റവും ആരാധ്യമായതും, ഏറ്റവും മഹത്തായതും, പ്രാണികളുടെ ബുദ്ധി കൊണ്ട് അറിയാൻ സാധിക്കാത്തതുമായ ഇതിനെ അറിയൂ.

(ആത്മാവിനെ തന്നിൽ നിന്ന് ഭിന്നമായ ഒന്നായി അറിയുവാൻ സാധ്യമല്ല. താൻ തന്നെ ആത്മാവ് എന്ന് അനുഭവിച്ചറിഞ്ഞ്, ആത്മാവായിത്തീരുകയാണ് ചെയ്യേണ്ടത്. ഇത് ബുദ്ധി കൊണ്ട് ലഭിക്കുന്ന ജ്ഞാനമല്ല. അപരോക്ഷാനുഭൂതിയാണ് എന്നാണ് വേദാന്തമതം).

**യദർചിമദ്യദണുഭ്യോണു ച**
**യസ്മിംല്ലോകാ നിഹിതാ ലോകിനശ്ച**
**തദേതദക്ഷരം ബ്രഹ്മ സ പ്രാണസ്തദു വാങ്മനഃ**
**തദേതത്സത്യം തദമൃതം തദ്വേദ്ധവ്യം സോമ്യ വിദ്ധി 2**

പ്രകാശമാനവും, അണുവിനേക്കാൾ അണുവും (അത്യന്തം ചെറുതും) ആയതും, ലോകങ്ങളുടെയും, അതിലെ ജീവജാല ങ്ങളുടെയും ആധാരവുമായ ഈ ബ്രഹ്മം അവിനാശിയാണ്. അത് പ്രാണനാണ്. മനസ്സും, വാക്കും അതു തന്നെയാണ്. അത്

സത്യവും, അമൃതവുമാണ്. അത് അറിയപ്പെടേണ്ടതാണ്. അല്ലയോ സൗമ്യ! അതിനെ അറിയൂ.

('വിദ്ധി' എന്ന പദത്തിന് 'പിളർക്കൂ' എന്നൊരർഥം കൂടിയുണ്ട്. അടുത്ത മന്ത്രത്തിൽ ഈ അർഥത്തിലാണ് ഈ പദം പ്രയോഗിച്ചിരിക്കുന്നത്).

**ധനുർ ഗൃഹീത്വൗപനിഷദം മഹാസ്ത്രം**
**ശരം ഹ്യുപാസാനിശിതം സന്ധയീത**
**ആയമ്യ തദ്ഭാവഗതേന ചേതസാ**
**ലക്ഷ്യം തദേവാക്ഷരം സോമ്യ വിദ്ധി 3**

അല്ലയോ സൗമ്യ! ഉപനിഷത്തിലുള്ള മഹാസ്ത്രമായ വില്ല് കൈയ്യിലെടുത്ത് ഉപാസനകൊണ്ട് മൂർച്ച വരുത്തപ്പെട്ട ശരത്തെ അതിൽ തൊടുത്തിട്ട്, ബ്രഹ്മഭാവനയിൽ മുഴുകിയ മനസ്സോടെ വില്ല് കുലച്ചിട്ട്, ലക്ഷ്യമായ ആ അക്ഷരത്തെ (ബ്രഹ്മത്തെ) പിളർക്കേണ്ടതാണ്.

**പ്രണവോ ധനുഃ ശാരോ ഹ്യാത്മാ**
**ബ്രഹ്മ തല്ലക്ഷ്യമുച്യതേ**
**അപ്രമത്തേന വേദ്ധവ്യം**
**ശരവത് തന്മയോ ഭവേത് 4**

(കഴിഞ്ഞ മന്ത്രത്തിൽ വർണ്ണിച്ച ദൃഷ്ടാന്തത്തിൽ) വില്ല് പ്രണവവും, ശരം ആത്മാവും, അമ്പിന് ലക്ഷ്യം ബ്രഹ്മവുമാണെന്ന് പറയപ്പെടുന്നു. (മോക്ഷാർഥി) യാതൊരു അശ്രദ്ധയും കൂടാതെ ആ ബ്രഹ്മത്തെ പ്രണവമാകുന്ന ശരം കൊണ്ട് പിളർക്കുകയും, അമ്പ് ലക്ഷ്യത്തിൽ തറച്ച് അതിന്റെ ഭാഗമായിത്തീരുന്നതുപോലെ ബ്രഹ്മവുമായി തന്മയനാകുകയും ചെയ്യേണ്ടതാണ്.

**യസ്മിൻ ദ്യൗഃ പൃഥിവീ ചാന്തരിക്ഷ-**
**മോതം മനഃ സഹ പ്രാണൈശ്ച സർവൈഃ**
**തമേവൈകം ജാനഥ ആത്മാനമന്യാ വാചോ**
**വിമുഞ്ചഥാമൃതസ്യൈഷ സേതുഃ 5**

യാതൊന്നിൽ സ്വർലോകവും, അന്തരിക്ഷവും, ഭുലോകവും, മനസ്സും, പ്രാണങ്ങളും, ഇന്ദ്രിയങ്ങളും അധിഷ്ഠിതമായിരിക്കുന്നുവോ, ആ ആത്മാവിനെ ഒന്നിനെ മാത്രം അറിയൂ. മറ്റു വിഷയങ്ങളെക്കുറിച്ചുള്ള സംസാരം ഒഴിവാക്കേണ്ടതാണ്. ഇത് അമൃതത്വത്തിലേയ്ക്കുള്ള പാലമാണ്.

(ജഗത്കാരണമായ ഈ പുരുഷനെ ആത്മാവായി അറിയുന്ന ജീവൻ സംസാരസാഗരത്തെ ഈ ജ്ഞാനമാകുന്ന പാലത്തിലൂടെ മറികടന്ന് അമൃതത്വം നേടുന്നു എന്ന് താത്പര്യം).

**അരാ ഇവ രഥനാഭൌ സംഹതാ യത്ര നാഡ്യഃ**
**സ ഏഷോന്തശ്ചരതേ ബഹുധാ ജായമാനഃ**
**ഓമിത്യേവം ധ്യായഥ ആത്മാനം**
**സ്വസ്തി വഃ പാരായ തമസഃ പരസ്താത് 6**

രഥത്തിന്റെ ചക്രത്തിലെ നാഭിയിൽ അതിന്റെ അഴികൾ എന്ന പോലെ (മനുഷ്യശരീരത്തിലെ) സകല നാഡികളും ഏതിൽ ഘടിപ്പിക്കപ്പെട്ടിരിക്കുന്നുവോ, ആ ഹൃദയത്തിൽ ഈ പുരുഷൻ നാനാരൂപധരനായി ചരിക്കുന്നു. ആ ആത്മാവിനെ ഓംകാരമായി ഉപാസിക്കൂ. അന്ധകാരത്തിന്റെ മറുകരയിലെത്തിച്ചേരുവാനായി നിങ്ങൾക്ക് മംഗളം ഭവിക്കട്ടെ.

**യഃ സർവജ്ഞഃ സർവവിദ് യസ്യൈഷ മഹിമാ ഭുവി**
**ദിവ്യേ ബ്രഹ്മപുരേ ഹ്യേഷ വ്യോമ്ന്യാത്മാ പ്രതിഷ്ഠിതഃ**

**മനോമയഃ പ്രാണശരീരനേതാ**
**പ്രതിഷ്ഠിതോന്നേ ഹൃദയം സന്നിധായ**
**തദ് വിജ്ഞാനേന പരിപശ്യന്തി ധീരാ**
**ആനന്ദരൂപമമൃതം യദ് വിഭാതി 7**

ഈ പുരുഷൻ സകലതിനെയും സാമാന്യമായും, വിശേഷിച്ചും അറിയുന്നു. ഭുമിയിൽ പ്രകടമാകുന്ന വിഭൂതികളെല്ലാം അവന്റെ തന്നെയാണ്. ഈ ആത്മാവ്, മനസ്സിനാൽ ആവൃതനായും, പ്രാണനെയും ശരീരത്തെയും നയിക്കുന്നവനായും, ദിവ്യമായ

ബ്രഹ്മപുരിയിലെ (ഹൃദയാന്തർഭാഗത്തെ) ആകാശത്തിൽ പ്രതിഷ്ഠിതനാണ്. ഹൃദയത്തെ നിവസിച്ചുകൊണ്ട് ഈ ആത്മാവ് ശരീരം (അന്നം) മുഴുവൻ വ്യാപ്തനാണ്. ഈ ആത്മാവിനെ പൂർണമായി അറിയുന്ന ധീരന്മാർ (ജ്ഞാനികൾ) ആനന്ദരൂപമായ അമൃതത്വത്തെ അറിയുന്നു.

**ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ**
**ക്ഷീയന്തേ ചാസ്യ കർമാണി തസ്മിൻ ദൃഷ്ടേ പരാവരേ 8**

ശ്രേഷ്ഠവും, നികൃഷ്ടവുമായ സകലതിലും ഒരുവൻ ആ അത്മാവിനെ ദർശിക്കുമ്പോൾ അവന്റെ ഹൃദയത്തിലെ അജ്ഞാന ഗ്രന്ഥികൾ (കെട്ടുകൾ) പൊട്ടിച്ചിതറുകയും, സംശയങ്ങൾ മുഴുവൻ ഛേദിക്കപ്പെടുകയും, (പ്രാരബ്ധം, സഞ്ചിതം, ആഗാമി എന്നീ) കർമ്മങ്ങൾ ക്ഷയിക്കുകയും (നശിക്കുകയും) ചെയ്യുന്നു.

**ഹിരണ്മയേ പരേ കോശേ വിരജം ബ്രഹ്മ നിഷ്കലം**
**തച്ഛുഭ്രം ജ്യോതിഷാം ജ്യോതിസ്തദ് യദാത്മവിദോ വിദുഃ 9**

തേജോമയമായ, വിജ്ഞാനമയകോശത്തിൽ അവിദ്യാദി മാലിന്യ രഹിതവും നിർഗുണവുമായ ബ്രഹ്മം വിളങ്ങുന്നു. വിശുദ്ധവും, ജ്യോതിസ്സുകൾക്കും ജ്യോതിയുമായി അതിനെ ആത്മജ്ഞാനികൾ അറിയുന്നു.

**ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം**
**നേമാ വിദ്യുതോ ഭാന്തി കുതോയമഗ്നിഃ**
**തമേവ ഭാന്തമനുഭാതി സർവം**
**തസ്യ ഭാസാ സർവമിദം വിഭാതി 10**

അവിടെ സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും പ്രകാശിക്കുന്നില്ല; ഈ മിന്നലും പ്രകാശിക്കുന്നില്ല. ഈ അഗ്നി എങ്ങനെ അവിടെ പ്രകാശിക്കും? (ബ്രഹ്മത്തിനെ പ്രകാശിപ്പിക്കാൻ ഇവയ്ക്കൊന്നും കെല്പില്ലെന്ന് താത്പര്യം). സ്വയം പ്രകാശിക്കുന്ന ആ ബ്രഹ്മ ത്തിന്റെ പ്രഭയെ പ്രതിഫലിപ്പിച്ചുകൊണ്ട് ഇവയെല്ലാം പ്രകാശി ക്കുന്നു. അതിന്റെ പ്രകാശം കൊണ്ടാണ് ഇക്കാണുന്നതെല്ലാം

പ്രകാശിക്കുന്നത്. (ബ്രഹ്മത്തിന്റെ അഥവാ ആത്മാവിന്റെ ജ്ഞാനപ്രകാശത്തിലാണ് സൂര്യചന്ദ്രാദി ജ്യോതികളും മറ്റെല്ലാ വസ്തുക്കളും അറിയപ്പെടുന്നത്).

**ബ്രഹ്മൈവേദമമൃതം പുരസ്താദ്**
**ബ്രഹ്മ പശ്ചാദ് ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ**
**അധശ്ചോർധ്വം ച പ്രസൃതം**
**ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം 11**

തീർച്ചയായും ഇതെല്ലാം മരണരഹിതമായ ബ്രഹ്മം തന്നെയാണ്. ബ്രഹ്മം സർവത്ര വ്യാപിച്ചിരിക്കുന്നു മുകളിലും, താഴെയും, മുമ്പിലും, പുറകിലും, വലത്തും, ഇടത്തുമെല്ലാം. ഈ വിശ്വം ശ്രേഷ്ഠമായ ബ്രഹ്മം തന്നെയാണ്.

**ഇതി മുണ്ഡകോപനിഷദി ദ്വിതീയമുണ്ഡകേ ദ്വിതീയഃ ഖണ്ഡഃ**
മുണ്ഡകോപനിഷത്തിലെ രണ്ടാം മുണ്ഡകത്തിലെ രണ്ടാം ഖണ്ഡം സമാപിച്ചു.

## തൃതീയ മുണ്ഡകേ
## പ്രഥമഃ ഖണ്ഡഃ
## മൂന്നാം മുണ്ഡകം, ഒന്നാം ഖണ്ഡം

**ദ്വാ സുപർണാ സയുജാ സഖായാ**
**സമാനം വൃക്ഷം പരിഷസ്വജാതേ**
**തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്ന-**
**ന്നന്യോ അഭിചാകശീതി 1**

വളരെ അടുത്തു ബന്ധമുള്ള രണ്ടു പക്ഷികൾ ഒരേ വൃക്ഷത്തിൽ ചേക്കേറിയിരിക്കുന്നു. അവയിലൊരു പക്ഷി രുചിയുള്ള പഴം ഭക്ഷിക്കുന്നു. രണ്ടാമത്തെ പക്ഷി ഒന്നും ഭക്ഷിക്കാതെ നോക്കിയിരിക്കുന്നു. (ഈ പക്ഷികൾ ജീവാത്മാവും, പരമാത്മാവുമാണ്).

**സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ**
**അനീശയാ ശോചതി മുഹ്യമാനഃ**
**ജുഷ്ടം യദാ പശ്യത്യന്യമീശ -**
**മസ്യ മഹിമാനമിതി വീതശോകഃ 2**

ഒരേ വൃക്ഷത്തിലിരിക്കുന്ന അവയിലൊന്ന് (ജീവാത്മാവ്) അജ്ഞാനത്തിൽ മഗ്നനായി മോഹത്തിന് വശപ്പെട്ട് തന്റെ അസ്വാതന്ത്ര്യത്തിനെക്കുറിച്ചോർത്ത് ദുഃഖിക്കുന്നു. എന്നാൽ എപ്പോഴാണോ ജീവത്മാവ് ആരാധ്യനായ രണ്ടാമനെ (ഈശനെ) കാണുകയും അവിടുത്തെ മഹിമയെ അറിയുകയും ചെയ്യുന്നത് അപ്പോൾ അവൻ ദുഃഖമില്ലാത്തവനായിത്തീരുന്നു.

**യദാ പശ്യഃ പശ്യതേ രുക്മവർണം**
**കർതാരമീശം പുരുഷം ബ്രഹ്മയോനിം**
**തദാ വിദ്വാൻ പുണ്യപാപേ വിധൂയ**
**നിരഞ്ജനഃ പരമം സാമ്യമുപൈതി 3**

ബ്രഹ്മാവിനെ ജനിപ്പിച്ചവനും, സൃഷ്ടികർത്താവും ജ്യോതിസ്വരൂപനുമായ പുരുഷനെ ഋഷി എപ്പോഴാണോ ദർശിക്കുന്നത്, അപ്പോൾ

ആ ജ്ഞാനി പുണ്യപാപരഹിതനും, നിർമ്മലനുമായിത്തീർന്ന് പരമാത്മാവുമായി പൂർണ്ണമായ ഐക്യത്തെ പ്രാപിക്കുന്നു.

**പ്രാണോ ഹ്യേഷ യഃ സർവഭൂതൈർവിഭാതി**
**വിജാനൻ വിദ്വാൻ ഭവതേ നാതിവാദീ**
**ആത്മക്രീഡ ആത്മരതിഃ ക്രിയാവാ –**
**നേഷ ബ്രഹ്മവിദാം വരിഷ്ഠഃ 4**

ഈ പ്രാണൻ (പരമാത്മാവ്) തന്നെയാണ് സർവഭൂതങ്ങളിലും വിളങ്ങുന്നത് എന്നറിയുന്നവൻ ജ്ഞാനിയായിത്തീരുന്നു. അവൻ വ്യർത്ഥമായി ജല്പിക്കുന്നില്ല. ആത്മാവിൽ തന്നെ ക്രീഡിക്കുന്ന വനും, ആത്മാവിൽ തന്നെ ആനന്ദിക്കുവനും, ക്രിയകൾ (സ്വധർമ്മം) അനുഷ്ഠിക്കുന്നവനുമായ ഇവൻ ബ്രഹ്മജ്ഞാനി കളിൽ ഏറ്റവും ശ്രേഷ്ഠനാണ്.

**സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ**
**സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം**
**അന്തഃശരീരേ ജ്യോതിർമയോ ഹി ശുഭ്രോ**
**യം പശ്യന്തി യതയഃ ക്ഷീണദോഷാഃ 5**

സത്യം, തപസ്സ്, ശരിയായ ജ്ഞാനം, ബ്രഹ്മചര്യം എന്നിവയിലുള്ള നിഷ്ഠയിലൂടെ ഈ ആത്മാവ് പ്രാപിക്കപ്പെടുന്നവനാകുന്നു. അവിദ്യാദി ദോഷങ്ങൾ അകലുമ്പോൾ യതികൾ ജ്യോതിർമയനും, ശുദ്ധനുമായ ഈ ആത്മാവിനെ എല്ലാ ശരീരങ്ങളിലും ദർശി ക്കുന്നു. (മനസ്സിനെയും, ഇന്ദ്രിയങ്ങളെയും സംയമനം ചെയ്തിട്ടുള്ളവരാണ് യതികൾ).

**സത്യമേവ ജയതേ നാനൃതം**
**സത്യേന പന്ഥാ വിതതോ ദേവയാനഃ**
**യേനാക്രമന്തി ഋഷയോ ഹ്യാപ്തകാമാ**
**യത്ര തത് സത്യസ്യ പരമം നിധാനം 6**

സത്യം തന്നെ ജയിക്കുന്നു. അസത്യം ജയിക്കുന്നില്ല. ദേവന്മാരുടെ യടുക്കലെത്തുവാനുള്ള പാത സത്യത്തിനാൽ നിർമ്മിക്കപ്പെട്ട

താണ്. ഈ മാർഗ്ഗത്തിലൂടെ ആപ്തകാമന്മാരായ ഋഷിമാ!ർ സത്യ ത്തിന്റെ പരമപദത്തിലേയ്ക്ക് ഗമിക്കുന്നു.

**ബൃഹച്ച തദ് ദിവ്യമചിന്ത്യരൂപം**
**സൂക്ഷ്മാച്ച തത് സൂക്ഷ്മതരം വിഭാതി**
**ദൂരാത് സുദൂരേ തദിഹാന്തികേ ച**
**പശ്യത്സ്വിഹൈവ നിഹിതം ഗുഹായാം 7**

ആ ബ്രഹ്മം (കഴിഞ്ഞ മന്ത്രത്തിൽ നിർദേശിക്കപ്പെട്ട സത്യം) അതി മഹത്തും, ജ്യോതിസ്വരൂപവും, അചിന്തനീയവും, സൂക്ഷ്മമായതി നേക്കാൾ സൂക്ഷ്മതരവുമായി വിളങ്ങുന്നു. അത് ഏറ്റവും ദൂരെയുള്ള വസ്തുവിനേക്കാൾ ദൂരെയും, ഏറ്റവും അടുത്തും വർത്തിക്കുന്നു (അത് അജ്ഞാനികൾക്ക് അത്യന്തം ദൂരെയുള്ള തായും, ജ്ഞാനികൾക്ക് അത്യന്തം അടുത്തുള്ളതായും അനുഭവ പ്പെടുന്നു എന്നു താത്പര്യം). ഈ ലോകത്തിൽ തന്നെ അതിനെ ദർശിക്കുന്നവർ ആ ചൈതന്യം തങ്ങളുടെ ഹൃദയഗുഹയിൽ തന്നെ ഇരിക്കുന്നതായി അറിയുന്നു.

**ന ചക്ഷുഷാ ഗൃഹ്യതേ നാപി വാചാ**
**നാന്യൈർദേവൈസ്തപസാ കർമണാ വാ**
**ജ്ഞാനപ്രസാദേന വിശുദ്ധസത്ത്വസ്തതസ്തു**
**തം പശ്യതേ നിഷ്കലം ധ്യായമാനഃ 8**

അത് കണ്ണു മുതലായ ജ്ഞാനേന്ദ്രിയങ്ങൾ കൊണ്ടോ, വാക്കു തുടങ്ങിയ കർമ്മേന്ദ്രിയങ്ങൾ കൊണ്ടോ, തപസ്സു കൊണ്ടോ, (യാഗാദി) കർമ്മങ്ങൾ കൊണ്ടോ അറിയപ്പെടുന്നില്ല. സമ്യഗ ്ജ്ഞാനം കൊണ്ട് ശരീരമനോബുദ്ധികൾ ശുദ്ധമായവൻ, പിന്നീട് ധ്യാനത്തിലൂടെ നിരാകാരനായ ആ ആത്മാവിനെ ദർശിക്കുന്നു.

**ഏഷോണുരാത്മാ ചേതസാ വേദിതവ്യോ**
**യസ്മിൻ പ്രാണഃ പഞ്ചധാ സംവിവേശ**
**പ്രാണൈശ്ചിത്തം സർവമോതം പ്രജാനാം**
**യസ്മിൻ വിശുദ്ധേ വിഭവത്യേഷ ആത്മാ 9**

പ്രാണന്മാർ അഞ്ചായി പിരിഞ്ഞ് വ്യാപിച്ചിരിക്കുന്ന ഈ ശരീരത്തിനുള്ളിൽ സൂക്ഷ്മസ്വരൂപനായ ഈ ആത്മാവിനെ നിർമ്മലമായ മനസ്സു കൊണ്ട് അറിയേണ്ടതാണ്. സകല മനുഷ്യരുടെയും ചിത്തം ഇന്ദ്രിയങ്ങളുമായി കോർക്കപ്പെട്ടിരിക്കുന്നു. ആ മനസ്സ് വിശുദ്ധമാകുമ്പോൾ ഈ ആത്മാവ് വെളിപ്പെടുന്നു.

(ഇന്ദ്രിയവിഷയങ്ങളിലുള്ള ആസക്തിയിൽ നിന്ന് മനസ്സിനെ വേർപെടുത്തുമ്പോൾ അത് വിശുദ്ധമായിത്തീരുകയും, ആത്മാവ് വെളിപ്പെടുകയും ചെയ്യുന്നുവെന്ന് താത്പര്യം).

**യം യം ലോകം മനസാ സംവിഭാതി**
**വിശുദ്ധസത്ത്വഃ കാമയതേ യാംശ്ച കാമാൻ**
**തം തം ലോകം ജയതേ താംശ്ച കാമാൻ**
**തസ്മാദാത്മജ്ഞം ഹ്യർചയേത് ഭൂതികാമഃ 10**

നിർമ്മലമായ മനസ്സോടു കൂടിയവൻ ഏതേതു ലോകത്തെ മനസാ സങ്കല്പിക്കുന്നുവോ, ഏതേതു വസ്തുക്കളെ കാമിക്കുകയും ചെയ്യുന്നുവോ, അതതു ലോകത്തെയും, ആ വസ്തുക്കളെയും അവൻ നേടുന്നു. അതുകൊണ്ട് ഐശ്വര്യത്തെ കാമിക്കുന്നവർ ആത്മജ്ഞാനിയെ തീർച്ചയായും പൂജിക്കേണ്ടതാണ്.

(ആത്മജ്ഞന്റെ മനസ്സ് വിശുദ്ധമാകയാൽ അന്യർക്കുവേണ്ടി എന്തു സങ്കല്പിച്ചാലും അതു സാധിക്കുമെന്നും, അതുകൊണ്ട് ആത്മജ്ഞാനിയെ പൂജിക്കുന്നവരുടെ ആഗ്രഹങ്ങൾ, ആത്മജ്ഞന്റെ ശുദ്ധസങ്കല്പം കാരണം സഫലമായിത്തീരുമെന്നും താത്പര്യം).

**ഇതി മുണ്ഡകോപനിഷദി തൃതീയമുണ്ഡകേ പ്രഥമഃ ഖണ്ഡഃ**

മുണ്ഡകോപനിഷത്തിലെ മൂന്നാം മുണ്ഡകത്തിലെ ഒന്നാം ഖണ്ഡം സമാപിച്ചു.

## തൃതീയമുണ്ഡകേ
## ദ്വിതീയഃ ഖണ്ഡഃ
## മൂന്നാം മുണ്ഡകം, രണ്ടാം ഖണ്ഡം

**സ വേദൈതത് പരമം ബ്രഹ്മ ധാമ**
**യത്ര വിശ്വം നിഹിതം ഭാതി ശുഭ്രം**
**ഉപാസതേ പുരുഷം യേ ഹ്യകാമാസ്തേ**
**ശുക്രമേതദതിവർതന്തി ധീരാഃ 1**

വിശ്വത്തിന് ആധാരമായതും, സ്വയം പ്രകാശസ്വരൂപവുമായ പരമമായ ഈ ബ്രഹ്മത്തെ അവൻ (ജ്ഞാനി) അറിയുന്നു. കാമനകളെയൊക്കെ വെടിഞ്ഞിട്ട് ആ ജ്ഞാനിയെ ഉപാസിക്കുന്ന ധീരന്മാർ (വിവേകികൾ) ഈ മനുഷ്യജന്മത്തെ അതിവർത്തിക്കുന്നു.

(ബ്രഹ്മജ്ഞാനിയെ ഉപാസിക്കുന്നതുകൊണ്ടു തന്നെ നിഷ്കാമന്മാരായവർക്ക് ജനനമരണരൂപമായ സംസാരത്തിൽ നിന്ന് മുക്തി ലഭിക്കുന്നുവെന്ന് താത്പര്യം).

**കാമാൻ യഃ കാമയതേ മന്യമാനഃ**
**സ കാമഭിർജായതേ തത്ര തത്ര**
**പര്യാപ്തകാമസ്യ കൃതാത്മനസ്തു**
**ഇഹൈവ സർവേ പ്രവിലീയന്തി കാമാഃ 2**

ഭോഗവസ്തുക്കളെക്കുറിച്ച് ചിന്തിച്ചുകൊണ്ട് അവയെ ആഗ്രഹിക്കുന്നവൻ (മരണാനന്തരം) അതതു ഭോഗവസ്തുക്കളോടുള്ള കാമന ഹേതുവായി അവിടവിടെ ജനിക്കുന്നു. എന്നാൽ ആപ്തകാമനും, വിശുദ്ധചിത്തനുമായവന്റെ കാമനകൾ ഇവിടെ വെച്ചു തന്നെ വിലയം പ്രാപിക്കുന്നു.

(കാമനകൾ നശിക്കാത്തവനായ അജ്ഞാനി തന്റെ കാമനകൾ അനുഭവിക്കുവാൻ അനുയോജ്യമായിടത്ത് വീണ്ടും ജനിക്കുന്നുവെന്നും, ജ്ഞാനിയുടെ കാമനകളെല്ലാം നശിച്ചുപോയതിനാൽ ജ്ഞാനിയ്ക്ക് പുനർജന്മമില്ലെന്നും താത്പര്യം).

**നായമാത്മാ പ്രവചനേന ലഭ്യോ**
**ന മേധയാ ന ബഹുനാ ശ്രുതേന**
**യമേവൈഷ വൃണുതേ തേന ലഭ്യ-**
**സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം 3**

ഈ ആത്മാവ് പ്രവചനം കൊണ്ടോ, മേധാശക്തി കൊണ്ടോ, വലുതായ അറിവുകൊണ്ടോ നേടുവാൻ (അറിയുവാൻ) സാധിക്കുന്നതല്ല. ആരാണോ ഇതിനെ വരിക്കുന്നത് അവനു മാത്രമേ ഇത് ലഭിക്കുന്നുള്ളൂ. അവന് ഈ ആത്മാവ് തന്റെ സ്വരൂപത്തെ വെളിപ്പെടുത്തിക്കൊടുക്കുന്നു.

**നായമാത്മാ ബലഹീനേന ലഭ്യോ**
**ന ച പ്രമാദാത് തപസോ വാപ്യലിംഗാത്**
**ഏതൈരുപായൈര്യതതേ യസ്തു വിദ്വാം-**
**സ്തസ്യൈഷ ആത്മാ വിശതേ ബ്രഹ്മധാമ 4**

ഈ ആത്മാവിനെ ബലഹീനനായ ഒരുവൻ നേടുന്നില്ല. അശ്രദ്ധയോടെയുള്ള തപസ്സുകൊണ്ടും, ബാഹ്യമായ സന്യാസം കൊണ്ടും ഈ ആത്മാവ് അറിയപ്പെടുന്നില്ല. ബലം, ശ്രദ്ധയോടെയുള്ള തപസ്സ്, ആന്തരികമായ സന്യാസം എന്നീ ഉപായങ്ങളിലൂടെ പ്രയത്നിക്കുന്ന ജ്ഞാനി ബ്രഹ്മപദത്തെ പ്രാപിക്കുന്നു.

**സംപ്രാപ്യൈ നമൃഷയോ ജ്ഞാനതൃപ്താഃ**
**കൃതാത്മാനോ വീതരാഗാഃ പ്രശാന്താഃ**
**തേ സർവഗം സർവതഃ പ്രാപ്യ ധീരാ**
**യുക്താത്മാനഃ സർവമേവാവിശന്തി 5**

ഈ ബ്രഹ്മത്തെ പ്രാപിച്ചിട്ട് ഋഷിമാർ ആത്മജ്ഞാനം കൊണ്ട് തൃപ്തന്മാരും, വിശുദ്ധചിത്തന്മാരും, ആസക്തിയില്ലാത്തവരും, ശാന്തന്മാരുമായിത്തീരുന്നു.

ആത്മാവിൽത്തന്നെ മനസ്സിനെ ഉറപ്പിച്ച ധീരന്മാർ സർവ്വവ്യാപിയായ ഈ ബ്രഹ്മത്തെ സർവത്ര സാക്ഷാത്ക്കരിച്ചിട്ട് സർവസ്വരൂപമായ ബ്രഹ്മത്തിൽ പ്രവേശിക്കുന്നു.

**വേദാന്തവിജ്ഞാനസുനിശ്ചിതാർഥാഃ
സംന്യാസയോഗാദ് യതയഃ ശുദ്ധസത്ത്വാഃ
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തി സർവേ 6**

വേദാന്തശാസ്ത്രത്തിന്റെ സാരത്തെ സുനിശ്ചിതമായി അറിഞ്ഞ വരും, സംന്യാസമാകുന്ന യോഗത്തിലൂടെ ശരീരമനോ ബുദ്ധികളെ ശുദ്ധീകരിച്ചവരുമായ യതിമാർ കാലാന്ത്യത്തിൽ ബ്രഹ്മലോക ത്തിൽ വെച്ച് മൃത്യുവിൽ നിന്ന് മുക്തരായി അമൃതത്വത്തെ പ്രാപിക്കുന്നു.

(ബ്രഹ്മജ്ഞാനി ജീവിച്ചിരിക്കുമ്പോൾ തന്നെ മുക്തനാണെങ്കിലും ദേഹത്യാഗസമയത്ത് വിദേഹമുക്തിയടഞ്ഞ് പൂർണ്ണമായും ബ്രഹ്മ ഭാവത്തെ പ്രാപിക്കുന്നതിനെയാണ് ഈ മന്ത്രത്തിൽ നിർദ്ദേശിച്ചിരി ക്കുന്നതെന്നും ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ട്).

**ഗതാഃ കലാഃ പഞ്ചദശ പ്രതിഷ്ഠാ
ദേവാശ്ച സർവേ പ്രതിദേവതാസു
കർമാണി വിജ്ഞാനമയശ്ച ആത്മാ
പരേവ്യയേ സർവേ ഏകീഭവന്തി 7**

(ജ്ഞാനി ശരീരം വെടിയുമ്പോൾ) പ്രാണ!ൻ തുടങ്ങിയ പതിനഞ്ചുകലകൾ അവയുടെ ഉദ്ഭവസ്ഥാനത്തും, എല്ലാ ഇന്ദ്രിയങ്ങളും അവയുടെ അധിദേവതകളിലും ചെന്നുവേരുന്നു. ജ്ഞാനിയുടെ കർമ്മങ്ങളും ജീവാത്മാവും അവിനാശിയായ പരബ്രഹ്മത്തിൽ ലയിച്ച് ഐക്യം പ്രാപിക്കുകയും ചെയ്യുന്നു.

(പതിനഞ്ചു കലകളെക്കുറിച്ച് പ്രശ്നോപനിഷത്തിലെ 6.4.1 മന്ത്ര ത്തിൽ വർണ്ണിച്ചിട്ടുണ്ട്.)

**യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ?
സ്തം ഗച്ഛന്തി നാമരൂപേ വിഹായ
തഥാ വിദ്വാൻ നാമരൂപാദ്വിമുക്തഃ
പരാത്പരം പുരുഷമുപൈതി ദിവ്യം 8**

എപ്രകാരമാണോ ഒഴുകിക്കൊണ്ടിരിക്കുന്ന നദികൾ സമുദ്രത്തിലെത്തിച്ചേരുമ്പോൾ നാമരൂപങ്ങളെ വെടിഞ്ഞിട്ട് സമുദ്ര ത്തിൽ ലയിച്ചുചേരുന്നത്, അപ്രകാരം തന്നെ ജ്ഞാനി നാമരൂപങ്ങ ളിൽ നിന്ന് മുക്തനായി പരാത്പരനും, ജ്യോതിസ്വരൂപനുമായ പുരുഷനെ (ബ്രഹ്മത്തെ) പ്രാപിക്കുന്നു.

**സ യോ ഹ വൈ തത് പരമം ബ്രഹ്മ വേദ**
**ബ്രഹ്മൈവ ഭവതി നാസ്യാബ്രഹ്മവിത്കുലേ ഭവതി**
**തരതി ശോകം തരതി പാപ്മാനം**
**ഗുഹാഗ്രന്ഥിഭ്യോ വിമുക്തോമൃതോ ഭവതി 9**

യാതൊരുവനാണോ ആ പരബ്രഹ്മത്തെ അറിയുന്നത് അയാൾ ബ്രഹ്മം തന്നെയായിത്തീരുന്നു. അയാളുടെ കുലത്തിൽ ബ്രഹ്മത്തെ അറിയാത്തവൻ ഉണ്ടാകുന്നില്ല. ബ്രഹ്മജ്ഞാനി ശോകത്തെയും, പാപത്തെയും തരണം ചെയ്യുന്നു. അയാൾ തന്റെ ഹൃദയത്തിലെ അജ്ഞാനഗ്രന്ഥികളിൽ നിന്ന് മുക്തനായി അമൃതനായിത്തീരുന്നു.

**തദേതദൃചാഭ്യുക്തം**
**ക്രിയാവന്തഃ ശ്രോത്രിയാ ബ്രഹ്മനിഷ്ഠാഃ**
**സ്വയം ജുഹ്വത ഏകർഷിം ശ്രദ്ധയന്തഃ**
**തേഷാമേവൈതാം ബ്രഹ്മവിദ്യാം വദേത**
**ശിരോവ്രതം വിധിവദ് യൈസ്തു ചീർണം 10**

ഈ ജ്ഞാനത്തെ ഉപദേശിക്കുന്നതിനുള്ള നിയമം ഈ ഋഗ്വേദ മന്ത്രത്തിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ട്. 'വേദോക്തമായ കർമ്മങ്ങൾ ചെയ്യുന്നവരും, ശ്രോത്രിയന്മാരും, ബ്രഹ്മനിഷ്ഠന്മാരുമായ ആരാണോ ശ്രദ്ധയോടുകൂടി ഏകർഷി എന്നു പേരുള്ള അഗ്നി യിൽ സ്വയം ആഹുതിചെയ്യുകയും, (അഥർവവേദോക്തമായ) ശിരോവ്രതം യഥാവിധി അനുഷ്ഠിക്കുകയും ചെയ്തിട്ടുള്ളത് അവർക്ക് മാത്രമാണ് ഈ ബ്രഹ്മവിദ്യ ഉപദേശിക്കാവൂ.'

(പ്രശ്നോപനിഷത്ത് 2.2-ൽ ഏകർഷി എന്ന പദം കൊണ്ട് പ്രാണ നെയാണ് നിർദ്ദേശിച്ചിട്ടുള്ളത്. പ്രാണനെ ആഹുതിചെയ്ത് അനുഷ്ഠിക്കുന്ന പ്രാണാഗ്നിഹോത്രത്തെയാണ് ഈ മന്ത്രത്തിൽ

'ഏകർഷി എന്നു പേരുള്ള അഗ്നിയിൽ സ്വയം ആഹുതിചെയ്യുക' എന്നതുകൊണ്ട് ഉദ്ദേശിച്ചിരിക്കുന്നത്).

**തദേതത് സത്യമൃഷിരംഗിരാഃ**
**പുരോവാച നൈതദചീർണവ്രതോധീതേ**
**നമഃ പരമഋഷിഭ്യോ നമഃ പരമഋഷിഭ്യഃ 11**

ഈ സത്യമാണ് അംഗിരസ്സ് മഹർഷി പണ്ട് ഉപദേസിച്ചിട്ടുള്ളത്. വ്രതമാചരിക്കാത്തവൻ ഇതിനെ പഠിക്കരുത്. ശ്രേഷ്ഠന്മാരായ ഋഷി മാർക്ക് നമസ്കാരം. ശ്രേഷ്ഠന്മാരായ ഋഷിമാർക്ക് നമസ്കാരം.

(യഥാവിധി വ്രതമനുഷ്ഠിക്കാത്തവർ ഈ വിദ്യ പഠിച്ചാലും അവർക്ക് ബ്രഹ്മവിദ്യയുടെ ഫലമായ ജ്ഞാനം ലഭിക്കുകയില്ലെന്നു താത്പര്യം).

**ഇതി മുണ്ഡകോപനിഷദി തൃതീയമുണ്ഡകേ ദ്വിതീയഃ ഖണ്ഡഃ**
മുണ്ഡകോപനിഷത്തിലെ മൂന്നാം മുണ്ഡകത്തിലെ രണ്ടാം ഖണ്ഡം സമാപിച്ചു.

**ഇത്യഥർവവേദീയ മുണ്ഡകോപനിഷത്സമാപ്താ**
അഥർവവേദത്തിലെ മുണ്ഡകോപനിഷത്തു സമാപിച്ചു.

**ഓം ഭദ്രം കർണേഭിഃ ശ്രുണുയാമ ദേവാ**
**ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ**
**സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ**
**വ്യശേമ ദേവഹിതം യദായുഃ**

**സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ**
**സ്വസ്തി നഃ പൂഷാ വിശ്വവേദാഃ**
**സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ**
**സ്വസ്തി നോ ബൃഹസ്പതിർദധാതു**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

അല്ലയോ ദേവന്മാരേ! ഞങ്ങൾ ചെവികളിലൂടെ നല്ലതു കേൾക്കട്ടെ. യജ്ഞം ചെയ്യുന്നവരായ ഞങ്ങൾ കണ്ണുകൾ കൊണ്ട് നല്ലതു കാണട്ടെ. ഉറച്ച അവയവങ്ങളോടെയും ശരീരങ്ങളോടെയും ഞങ്ങൾ ദേവന്മാർക്ക് ഹിതമായതു ചെയ്തും, സ്തുതിച്ചും ആയുഷ്കാലം മുഴുവൻ കഴിയട്ടെ. മഹായശസ്വിയായ ഇന്ദ്രനും, സർവജ്ഞനായ പൂഷാവും, ക്ലേശങ്ങളിൽ നിന്ന് രക്ഷിക്കുന്ന താർക്ഷ്യനും, ബൃഹസ്പതിയും ഞങ്ങൾക്ക് നന്മ വരുത്തട്ടെ. ത്രിവിധശാന്തി ഞങ്ങൾക്കുണ്ടാകട്ടെ